പുസ്തകം ൨ ലക്കം ൫

൧൦൬൮-ാം ൧൮൯൩ ഇടവം ൩൦ ൹

മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവി ... ...

കലൎപ്പില്ലാതെ പുകഴ്ച ചെയ്യാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

സംഗതിവിവരം.

പുസ്തകം ൨  ൧൮൯൩  ഇടവം  ലക്കം ൫

# മലങ്കര

# ഇടവകപത്രിക



## മംഗളം



പക്ഷിക്കുഞ്ഞിനെ ചിറകിലടക്കിയും മരുവുന്നണ്ഡത്തിലണ്ടുള്ളിയിൽ
പക്ഷികളൊരു ജീവനിട്ടുമുരുപോക്കികാത്തുരക്ഷിക്കുമ്പോൾ
ലക്ഷോലക്ഷമനുഷ്യരെയുമൊരുപോൽ ജീവാദിസവ്വത്തെയും
രക്ഷിച്ചീടിനസവ്വശക്തനൊരുവൻ സൃഷ്ടിച്ചുരക്ഷിക്കമാം

ചെങ്ങന്നൂർ തോമ്മാച്ചെമ്മാശ്ശു.



## തിരുവിതാംകൂർ ക്രിസ്തീയകുഡുംബസഹായസംഘംവക പരസ്യം

൧൮൮൯ സെപ്റ്റംബർ ൧ാം൹ക്കു ൧൦൬൫ ചിങ്ങം ൧൭ാം൹ സ്ഥാപിക്കപ്പെട്ട ഈ സംഘത്തിൽ എല്ലാവക ക്രിസ്ത്യാനികളിലും ൪൦ വയസ്സിനുതാഴെയുള്ളവരും സുഖദേഹികളുമായ എല്ലാസ്ത്രീപുരുഷന്മാൎക്കും ചേരാവുന്നതും ൧൦൦൦ അംഗങ്ങളിൽ കൂടുതലായി ഒരുത്തരെയും ചേക്കാത്തതും ആകുന്ന ഒരു അംഗം മരിക്കുമ്പോൾ ശേഷിച്ചിരിക്കുന്നവർ ഓരോ രൂപാ കൊടുക്കേണ്ടതും ഇങ്ങിനെ ശെഖരിക്കുന്ന മുതലിൽ ആറിൽ അഞ്ചു ഓഹരി മരിച്ച അംഗത്തിൻെറ അവകാശിക്കും കൊടുക്കുന്നതും ശെഷം സംഘമുതലിൽ ചേക്കുന്നതുമാകുന്നു ഇതുവരെ ൮൯൰ അംഗങ്ങൾ ൟ സംഘത്തിൽ ചേൎന്നിരിക്കുന്നു. അപെക്ഷയൊടുകൂടി പ്രായസാക്ഷ്യവും ഒരു അപ്പൊത്തിക്കരിയുടെ സുഖസാക്ഷ്യ സട്ടിഫിക്കെറ്റും അയക്കെണ്ടതാകുന്നു,

### പ്രവെശനഫീസു വിവരം

൰൮ വയസ്സു മുതൽ ൨൫ വയസ്സുവരെയുള്ളവൎക്കു രൂപാ ൩ൾ

| | | | | |
|---|---|---|---|---|
| ൨൫ | ,, | ൩൰ | ,, | ൬ൾ |
| ൩൰ | ,, | ൩൫ | ,, | ൯ൾ |
| ൩൫ | ,, | ൪൰ | ,, | ൰൨ൾ |

ഇലഞ്ഞിക്കൽ വക്കീൽ വക്കി ഹൊണെറെറി സിക്രട്ടറി

### ☞ നോട്ടീസ്സു

കൊട്ടയംമുതൽ തെക്കോട്ടുള്ള മലങ്കര ഇടവകപത്രികയുടെ പത്രവരി പിരിക്കുന്നതിന്നായി സിമ്മനാരി ശിഷ്യായി ആകുന്ന കൊല്ലം ആദിച്ചനെല്ലൂർ പ്രവൃത്തിയിൽ തഴുത്തലച്ചേരിയിൽ പുത്തൻവീട്ടിൽ മുത്തുകറുപ്പൻ മുത്തുകറുപ്പപിള്ളയെ നിയമിച്ചു രസീതുഏല്പിച്ചു ഏല്പിച്ചിരിക്കുന്നതിനാൽ പത്രവരി കൊടുപ്പാൻ ഉള്ളവർ എല്ലാവരും ൟയാളുടെ

പകൽ മാത്രം കൊടുത്ത രസിതു വാങ്ങിക്കേണ്ടതും അവധിപറഞ്ഞ ബുദ്ധിമുട്ടിക്കാതെ അവരവർ കൊടുപ്പാനുള്ള പത്രവരി ദയവായി ഉടനെ കൊടുത്തയക്കണമെന്നു ഇതിനാൽ അറിവിച്ചുകൊള്ളുന്നു. എന്നു ൧൦൬൨ാമാണ്ടു മീനമാസം ൧൦-ാനു- മാനേജർ പി. ജെ. ഇട്ടൂപ്പ

മലങ്കര ഇടവകപ്പത്രിക ൧൭-ാംലക്കം വരെ കഴിഞ്ഞിട്ടും പത്രവരി അടയ്ക്കാത്തവർ രസിതു കൊണ്ടുവരുന്ന ആൾവശമൊ തപാൽ മണി ഓഡരായൊ പത്രവരി തന്നിഎങ്കിലും താമസത്തിനിടവരുത്താതെ അയച്ചുതരുവാറാകണം. എന്നു പി. ജെ. ഇട്ടൂപ്പ മാനേജർ

മലങ്കര ഇടവകപ്പത്രിക പത്രാധിപരവർകൾക്കു.

പ്രിയപത്രാധിപരവർകളെ, ഞാൻ കൊട്ടയത്ത സി. എം. എസ്സ കൊളെജിൽ കുറെനാൾ പഠിച്ചിട്ടുള്ള ഒരു സുറിയാനിക്കാരനാകയാൽ എന്നോടും എന്റെ മുമ്പന്മാരും പിമ്പന്മാരുമായ സുറിയാനികുട്ടികളോടും അവിടുത്തെ അദ്ധ്യക്ഷന്മാരുടെ പെരുമാററങ്ങളെപ്പററി കുറെ തോന്നു എന്റെയും അവരുടെയും രക്ഷകർത്താക്കന്മാരുടെയും മററും അറിവിനായി താഴെ ചേർക്കുന്ന ലേഖനത്തെ നിങ്ങളുടെ പത്രികയിൽ പ്രസിദ്ധം ചെയ്യാനപേക്ഷിക്കുന്നു.

ടി സി എം എസ്സ കോളെജിന്റെ ആദ്യത്തെ പേരു സിറിയൻ കോളെജ എന്നായിരുന്നു. കുറെകാലം കഴിഞ്ഞപ്പോൾ എന്തുകാരണത്താലൊ ആ പേരുമാററി സി. എം. എസ്സ സിറിയൻ കോളെജ എന്നാക്കി. അതും കഴിഞ്ഞ മുമ്പു അവിടെ പ്രിൻസിപ്പാളായിരുന്ന ജെ. എച്ച. ബിഷോപ്പസായ്പിന്റെ കാലത്തു സിറിയൻ എന്നുള്ള വിശേഷണം മാററി വെറും സി. എം. എസ്സ കോളെജ എന്നാക്കിതീർത്തു ഇപ്പൊഴുള്ള പേരും അതു തന്നെ ആണ. ഇവർ ടി പേരുമാററിയതിന്റെ ഉദ്ദെശ്യവും കാരണവും എന്താണെന്നു വായനക്കാർ തന്നെ വിധിക്കട്ടെ ടി പേരുമാററിയതിനെപ്പററി ക്രിസ്ത്യൻ പെയിററിയട്ട എന്ന ഇംഗ്ലീഷ്കടലാസിൽ ആരൊ ചോദിച്ചിരുന്നാറെ ഒരുത്തരും ശരിയായ സമാധാനം അന്നു പറഞ്ഞിട്ടില്ലാ. ഉണ്ടെങ്കിൽ പറയട്ടെ ആ കടലാസു തന്നെ സാക്ഷിയായി ഞാൻ ഹാജരാക്കാം. ടി പേരുമാററിയതു പൊലെ തന്നെ സുറിയാനികുട്ടികളൊടുള്ള ഇവരുടെ പെരുമാററവും മാററിതുടങ്ങി ടി കോളെജ നടത്തുന്നതിനുള്ള മൂലധനത്തിൽ മുഖ്യമായതു സുറിയാനികുട്ടികളുടെ വിദ്യാഭ്യാസത്തിനായി തിരുവനന്തപുരത്തുനിന്നും കല്പിച്ചു കൊടുത്തിട്ടുള്ള കല്ലടമണ്ട്രൊ തുരുത്താണെന്നുള്ള വിവരം വായനക്കാർ എല്ലാവരും അറിഞ്ഞിട്ടില്ലെങ്കിൽ ഇപ്പൊഴെങ്കിലും അറിഞ്ഞുകൊള്ളുവിൻ. ഇതു നായുടെ കയ്യിൽ മീൻ സൂക്ഷിക്കാൻ കൊടുത്തതുപോലെ സുറിയാനികുട്ടികളെ വിദ്യ അഭ്യസിപ്പിക്കാൻ കമ്മട്ടിക്കാർ ഇവരെ ഏല്പിച്ചിരിക്കുന്നു ആദ്യകാലത്തു സുറിയാനികുട്ടികളെ വളരെ ആദരവായി വിചാരിച്ചുവന്നു. പിന്നെ കാലക്രമേണ ഭേദപ്പെട്ടു ഭേദപ്പെട്ടു ഇപ്പൊൾ അവരെ വളരെ നിന്ദയായി വിചാരിക്കുന്നു. ഇവിടെ മുമ്പു അദ്ധ്യക്ഷനായിരുന്ന ബിഷോപ്പസായ്പു പഠിപ്പിക്കുന്നതിനു വളരെ യോഗ്യനും കണിശക്കാരനുമായിരുന്നു എങ്കിലും അദ്ദേഹവും സുറിയാനികുട്ടികളെ നന്നാ ഉപദ്രവിച്ചിട്ടുണ്ട. ഞായറാഴ്ചവിവാഹം കഴിപ്പാ

ൻപോയ സുറിയാനികുട്ടികളുടെ സഹായികധനം നിറുത്തൽചെയ്കയും
അവൎക്കു പ്രായശ്ചിത്തം നിശ്ചയിക്കയും ചെയ്തിട്ടുണ്ടു. ഇതനുഭവിച്ചവർ
ഇതാഇന്നും ദൈവകൃപയാൽ സുറിയാനിക്കാർ ആയിതന്നെ ഇരിക്കുന്നു
ഇതുകൂടാതെ നിൎബ്ബന്ധത്താൽ സുറിയാനികുട്ടികളെ സ്ഥിരീകരണത്തി
നു പഠിപ്പിക്കയും ഒരിക്കലും അവരുടെതലമേൽ കൈവെപ്പാൻ അൎഹതയി
ല്ലാത്ത ബിഷോപ്പിന്റെകൈ അവരുടെതലമേൽ വെപ്പിക്കയുംചെയ്തിട്ടു
ണ്ടു. എന്നിട്ടുംമൂലപ്പാലിന്റെ ബലത്താൽ അവരും സുറിയാനിക്കാരായി
ജീവിക്കുന്നു വാള അല്ലെങ്കിൽ കൊറാൻ എന്നപൊലെ എത്രപേരെ ഇ
വർഇങ്ങിനെ തട്ടിയിരിക്കും പിന്നീടുനീവസായ്പിന്റെ കാലമായി അ
ദ്ദേഹം ശുദ്ധമെ സാധുവായിരുന്നു എങ്കിലും അണ്ണായികണ്ണനും തന്നാലാ
വപൊലെ എന്നുപറഞ്ഞപോലെ ഞായാഴ്ചകെട്ടിനു പോയവരോടു
പ്രായശ്ചിത്തവും പെരുനാളിനുപോയതിനു ഇരട്ടിപിഴയും വാങ്ങിക്കയും
മററും ചെയ്തിട്ടില്ലെന്നില്ലാ. പിന്നീടു ഇടക്കു പെയിന്റർസായ്പു കരൊഭ
രിച്ചു അദ്ദേഹത്തിനുവരെ അനേകജോലികൾ ഉണ്ടായിരുന്നതിനാൽ
ഹെഡമാസ്റ്റരുടെയും മററുംകാലം തന്നെആയിരുന്നു അതുഅന്നത്തെ
ഉപദ്രവം ഒന്നുംപറയാനില്ലാ. സുറിയാനികുട്ടികളെ സ്ഥിരീകരണത്തി
നുഅയക്കുന്നതിനും ചേൎക്കുന്നതിനും അവർഎന്തുമാത്രം പ്രയാസപ്പെട്ടു.
അതിനുപോകായ്കയാൽ അവിടെഉണ്ടു താമസിച്ചിരുന്ന ചിലകുട്ടികളെ
ശിക്ഷിക്കയും വെളിക്കുതള്ളുകയും ചെയ്തു. അവരുംമാൎഗ്ഗംവിററുതിന്നാതെ
ഇപ്പൊഴും അവിടെയും മററുംചിലെടെത്തുംപഠിക്കുന്ന രണ്ടുമൂന്നുശെമ്മാ
ശന്മാർഉണ്ടായിരുന്നവരെ ചാപ്പലിൽ വരുത്താൻ ചിലവാദ്ധ്യാന്മാർ
എന്തുമാത്രം ഉത്സാഹിച്ചു. സുറിയാനിക്കാരെ മാത്രംഗുണപ്പെടുത്തിയാൽ
മതി റോമ്മാക്കാരോടു ഒരുവഴക്കുമില്ലാ. ഇവർചെയ്തിരിക്കുന്ന ഉപദ്രവ
ങ്ങൾഎല്ലാം പറഞ്ഞുകേൾപ്പിക്കാൻ ബഹുപ്രയാസം.

അല്ലയൊ സുറിയാനിക്കാരായ വായനക്കാരെ നിങ്ങൾക്കുഇതിൽവ്യസ
നംതോന്നുന്നില്ലയൊ നിങ്ങളുടെകുട്ടികളുടെ അടിമഒഴിപ്പാൻ എന്തെതാ
മസിക്കുന്നു മാർദീവന്നാസ്യോസു സിമ്മനാരിക്കു നിങ്ങൾ എന്താണ വെ
ണ്ട പണം കൊടുക്കാത്തതു നിങ്ങളുടെ സൎവ്വസ്വവും കൊടുത്താലും നിങ്ങ
ളുടെ മക്കളുടെ നരകത്തെ ഒഴിക്കാമെങ്കിൽ എത്ര ആശ്വാസം വ്യവഹാര
ങ്ങൾക്കും മററും ചിലവു ചെയ്യാതെ ഇതിലെക്കു നിങ്ങൾ സഹായിപ്പി
ൻ ഒരം നമ്മുടെ പുത്തൻസിമ്മനാരിയെ ഉയൎത്തുവാൻ താമസിക്കരുതെ
ഇതിൽ നിങ്ങൾ സഹായിച്ചാൽ അതു എന്നന്നെക്കും നിലനില്ക്കുന്ന ഒരു
ഓൎമ്മസ്തംഭമായിനില്ക്കുമല്ലൊ. സുറിയാനിക്കാരായ ഇംഗ്ലീഷുപഠിച്ച മഹാ
ജനങ്ങളുമെ നിങ്ങൾ ഇതിനോടു ദയവായി വിചാരിപ്പിൻ ഒരം നര
കത്തിൽനിന്നു നമ്മുടെ കുട്ടികളെ വെർപെടുത്തി കാണ്മാൻ അത്യാശയൊ
ടു ഞാൻ കാത്തിരിക്കുന്നു-

എന്നു സീ. എം. എസ്സ കോളെജിൽപഠിച്ചിട്ടുള്ള ഒരുസുറിയാനിയുവാവു.

പ്രിയപത്രാധിപരവർകളെ,

കഴിഞ്ഞ മേടമാസത്തിൽ തിരുവല്ലാ കൂടിയ നവീകരണ സംഘ
ത്തിനു ഞാനും പോയിരുന്നു. അവിടെ ചെന്നപ്പോൾ ഞാൻ അറിയു

ന്ന വേറെ ഒരാളും അവിടെ ഉണ്ടായി ഞങ്ങൾ രണ്ടാളും കുറെമാറി അവിടെനിന്നു. അപ്പൊഴെക്കു അച്ചന്മാരുടെയും മറ്റും വരവുതുടങ്ങി ഇവരെ മിക്കവരെയും ഞാൻ അറിയായ്കയാൽ എന്റെ അടുക്കൽ നിന്ന ആളിനൊടു ഓരൊരുത്തരെ ചൊദിച്ചുമനസ്സിലാക്കി പട്ടക്കാരിൽ ചിലർ വെള്ളകുപ്പായത്തിനൊടു അഞ്ചും ആറും ഏഴും മുഴം നീളമുള്ള തുപ്പട്ടാവു ധരിച്ചിരുന്നു. ചിലർ പഴെകാടൻ ലെസും താകൊലും തൊളിൽ ഇട്ടിരുന്നു മറ്റു ചിലർ തുവാല പിടിച്ചിരുന്നു ആകപ്പാടെ കാഴ്ചവളരെ ഭംഗിയായിരുന്നു ഒടുവിൽ അസാമാന്യമായ ഉയരവും വണ്ണവും ഉള്ള ഒരാൾ കുപ്പായത്തിനു പുറമെ ഒരു തുപ്പട്ടാവു മേത്തി തല നല്ലവണ്ണം ചിരപ്പിച്ചു നവീകരണകാൎക്കു പതിവുള്ള രൊമം നിറുത്താതെ ആ കൂട്ടത്തിൽ വന്നിരുന്നു. ൟ വിശെഷ മനുഷ്യൻ ആരാണെന്നു എന്റെ അടുക്കൽ നിന്ന ആളിനൊടു ഞാൻ ചൊദിച്ചപ്പൊൾ പുതുപ്പള്ളിപള്ളിയിൽ നിന്നാണെന്നു എന്നൊടുപറഞ്ഞു ഇദ്ദെഹം സാധാരണ പട്ടം എന്നു പറയുന്ന രൊമം നിറുത്താത്തതെന്താണെന്നു ഞാൻ അയാളൊടു തന്നെ ചൊദിച്ചപ്പൊൾ പഞ്ചതന്ത്രത്തിൽ കാകകളുടെയും മൂങ്ങാകളുടെയും കഥപറയുന്നതിൽ ചിരഞ്ജീവിതലചിരച്ചുംകൊണ്ടു മൂങ്ങാകളുടെ അടുക്കൽപൊയി അവരെ ചതിച്ചതു വായിച്ചിട്ടില്ലയൊ എന്നും അതുപൊലെ ഇദ്ദെഹം ബാവാകക്ഷിയിൽനിന്നാരൊ അവിടെ പള്ളിക്കാർ തങ്ങളിൽ ഉള്ളവഴക്കിൽ രസമായിവിചാരിച്ചിരുന്ന ആ വഴക്കു തീൎന്നുപോയതിനാൽ വ്യസനിച്ചു ഇതിലെക്കു ഇപ്പൊൾ വന്നിട്ടുള്ളതാണെന്നും ഇനിയും എങ്ങൊട്ടാണെന്നു കണ്ടെ അറിയാവു എന്നും മറുപടി കെട്ടു ഞാൻ ആശ്ചൎയ്യപ്പെട്ടുപോയി.

ൟ കമ്മട്ടിയുടെ ഒരുദിവസം യൊഗം കഴിഞ്ഞിട്ടു വമ്പന്മാരായ ചിലപട്ടക്കാർ കൂടിയിരുന്നു താഴെ വരുന്നപ്രകാരം ഒരു സംഭാഷണം നടത്തി.

ഒരുത്തൻ. ചെറിയമഠം ഇങ്ങുപൊന്നു ഇനിയും മാവെലിക്കരെ ഒരു പീടികയിൽ അച്ചനുണ്ട അയാളെക്കൂടെ ഇങ്ങു തട്ടിയെങ്കിൽ കൊള്ളായിരുന്നു. അയാളു ഇങ്ങു പോരികയില്ലയൊ- എന്താ മാവെലിക്കരെ അച്ചാ ഒന്നും പറയാത്തതു.

മാവേലിക്കര അച്ചൻ. ഒവ്വ ഒന്നുമല്ലാ. അദ്ദെഹം ഇപ്പൊൾ ഇങ്ങൊട്ടു ചെറിയമഠത്തിലച്ചനെപ്പൊലെ പോരുമൊ എന്നു ഇനിക്കു തോന്നുന്നില്ലാ.

ഒരു വമ്പൻ. എന്താ അദ്ദെഹം അത്രവിശ്വാസത്തിലാണൊ നില്പു.

മാവെലിക്കര. അതൊന്നും ഞാനറിഞ്ഞില്ലാ ഇപ്പൊൾ അദ്ദെഹത്തിനെ കിട്ടുകയില്ലെന്നെ ഉള്ളു. എന്നാൽ പോകട്ടെ വെറെ ഇനിയും യോഗ്യന്മാരായി അതിൽ ഉണ്ടെന്നു തൊന്നുന്നില്ലാ പ്രിയപത്രാധിപരെ മനുഷ്യരെ സൃഷ്ടിച്ചപ്പൊൾ പിശാചുക്കളുടെ ആലൊചന ഇതുതന്നെ അല്ലായിരുന്നൊ ഇനിയും ഇതിൽനടന്ന സംഗതികളെപ്പററി ഞാൻ പിന്നാലെ പറയാം. താരകാധിപനും മറ്റും ൟ ആലൊചനക്കാരെ നിൎജീകരിക്കാൻ പുറപ്പെടട്ടെ. എന്നു ഒരു തിരുവല്ലാക്കാരൻ.

## നവീകരണവും ദാവീദും.

നവീകരണതലവന്മാരെ ദാവീദാക്കി കല്പിക്കുവാൻ ആ കൂട്ടർക്കുള്ള പരിശ്രമം ഒട്ടും കുറവല്ല. മുമ്പൊരിക്കൽ ഒരു നവീകരണപ്രസംഗി അയുക്തവും ചേർച്ചയില്ലാത്തതുമായ ചരിത്രങ്ങൾകൊണ്ട തന്നെത്താൻ ദാവീദായി ചമഞ്ഞതിന ഇടവകപത്രിക യുക്തിപൂർവ്വം ആക്ഷേപം പറഞ്ഞിട്ടുണ്ടായിരുന്നു. അതിന സമാധാനം ഒന്നും പറയാതെ ൫-൧, ലക്കം താരകയിൽ നവീകരണതലവനെ ദാവീദിനോട തുല്യപ്പെടുത്തുവാൻ ഒരു വലിയ ശ്രമം ചെയ്തിരിക്കുന്നു. ദാവീദും നവീകരണവും തമ്മിൽ ചേർച്ചയുണ്ടാക്കുവാൻ ചെയ്യുന്ന ശ്രമങ്ങൾ അയുക്തമാണെന്ന മുമ്പിൽ ഞങ്ങൾ കാണിച്ചിട്ടുള്ളതുകൊണ്ട ഇപ്പോൾ അത്ര വിസ്തരിക്കുന്നില്ലാ.

താരകയുടെ അഭിപ്രായം പകലോമറ്റം തറവാടിന്റെ ഭരണം ഇസ്രായേലിലെ ന്യായാധിപതിമാരുടെ ഭരണത്തോടും പിന്നീടുണ്ടായ മൂന്ന ദിവന്നാസ്യോസ മെത്രാന്മാരുടെ ഭരണം ശാവൂലിന്റെ ഭരണത്തോടും കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനെ ദാവീദിനോടും ഉപമിക്കാമെന്നാകുന്നു. ഒടുവിൽ പേർപറഞ്ഞ ആളിനെ ദാവീദാക്കുവാൻ ആദ്ദേഹത്തിന്റെ ചില വീര്യപരാക്രമങ്ങളെയും താരക വർണ്ണിച്ചിരിക്കുന്നു.

ഈ താരതമ്യത്തിന്റെ ചേർച്ച വ്യവസ്ഥപ്പെടുത്തുവാൻ ന്യായാധിപതിമാരും രാജാക്കന്മാരും തമ്മിലുണ്ടായിരുന്ന ഭേദം നിജപ്പെടുത്തണം. ന്യായം നടത്തുക യുദ്ധം ചെയ്ക, ശത്രുക്കളിൽനിന്ന ഇസ്രായേലിനെ രക്ഷിക്ക ഈ ജോലികൾ ന്യായാധിപതിമാരും രാജാക്കന്മാരും ചെയ്തിട്ടുണ്ട. പിന്നെ ഇവർതമ്മിൽ സാക്ഷാൽ ഉള്ള അന്തരം എന്തെന്നുവെച്ചാൽ (൧) രാജാക്കന്മാർക്ക ആ അവകാശം കുഡുംബത്തിൽ ശാശ്വതമായിരുന്നു (൨) അവർ അഭിഷേകം ചെയ്യപ്പെട്ടിരുന്നു. ഇവയായിരുന്നു ന്യായാധിപതിമാർക്ക ഈ രണ്ടു കൂട്ടവും ഇല്ലായിരുന്നു.

ഇതിൽ കുഡുംബാവകാശം മാത്രം ചിന്തിക്കുമ്പോൾ പകലോമറ്റം തറവാട്ടുകാരെ ന്യായാധിപതിമാരുടെ സ്ഥാനത്ത താരക സ്ഥാപിച്ചത യുക്തിയുക്തമായി വരുന്നില്ല. എങ്കിലും ആ കാര്യത്തിൽ ഞങ്ങൾ വിസമ്മതിക്കുന്നില്ല. താരകയുടെ അഭിപ്രായപ്രകാരം അവരെ ന്യായാധിപത്യ ഭരണത്തോട തുല്യമായിതന്നെ ഞങ്ങളും വെച്ചുകൊള്ളാം, അവരുടെ ശേഷം ഉണ്ടായ പുലിക്കോട്ട പുന്നത്ര ചേപ്പാട്ട ഈ ദിവന്നാസ്യോസ മെത്രാന്മാരെ ശാവൂലിനോട തുല്യപ്പെടുത്തിയതിൽ ഞങ്ങൾ ചേരുന്നില്ല എന്തെന്നാൽ കഴിഞ്ഞുപോയ മാർ അത്താനാസ്യോസ ശ്ലീഹായ്ക്കടുത്ത കൈവെപ്പു മലങ്കരക്ക അധീനമാക്കി“ എന്ന താരക സമ്മതിക്കുന്നതിനാൽ ശരിയായ കൈവെപ്പു അല്ലെങ്കിൽ അഭിഷേകം അദ്ദേഹത്തിന മുമ്പിരുന്ന മൂന്നമെത്രാന്മാർക്ക ഇല്ലായിരുന്നു എന്നും അഭിഷേകം ചെയ്യപ്പെട്ട ആദ്യത്തെ മെത്രാൻ മാർ അത്താനാസ്യോസ ആയിരുന്നു എന്നും താരക സമ്മതിക്കുന്നതായി വരുന്നു. അഭിഷേകം ചെയ്യപ്പെടാതെ ഇസ്രായേലിൽ രാജാക്കന്മാർ ഉണ്ടായിട്ടില്ലാത്തതിനാൽ അഭിഷേകതൈലത്തിന്റെ വരപ്രസാദത്തിൽനിന്ന അന്യന്മാരായിരുന്നവരെന്ന താരക സ

മ്മതിക്കുന്ന മെൽപ്പറഞ്ഞ മൂന്ന മെത്രാന്മാരെയും ന്യായാധിപതിമാരുടെ കൂട്ടത്തിൽ എണ്ണേണ്ടിയിരിക്കുന്നു. അപ്പോൾ കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനെ ശാവൂലിനോടു തുല്യപ്പെടുത്തുന്നതു ചരിത്രചേഷ്ടയായിരിക്കും.

ഇംഗ്ലീഷ മിഷ്യനിമാരെ താങ്ക ശമുയെലിനോടു സാദൃശ്യപ്പെടുത്തിയിരിക്കുന്ന അഭിപ്രായത്തിലും ഞങ്ങൾ ചേരുന്നില്ലാ, ശമുയെൽ ശാവൂലിന്ന കേവലം ആലോചനക്കാരൻ എന്നമാത്രമല്ലാ, ശാവൂലിനെ അഭിഷേകം ചെയ്ത ആളും കൂടെ ആയിരുന്നു. മെൽപ്പറഞ്ഞ മൂന്നു ദീവന്നാസ്യോസമെത്രാന്മാരെ അഭിഷേകം ചെയ്ത സംഗതിയിൽ മിഷ്യനിമാൎക്ക സംബന്ധമില്ലാത്തതു.

പൊൎത്തുഗീസുകാർ ഇംഗ്ലീഷുകാർ മുതലായവരെ ഇസ്രായെലിനെ ഞെരുക്കിയ കനാനായക്കാർ മിദിയാൻകാർ ഫെലസ്ത്യാകാർ മുതലായവരോടും, പുലിക്കോട്ട ദീവന്നാസ്യോസുമുതല്പേരുള്ള മൂന്നമെത്രാന്മാർ ഇംഗ്ലീഷുകാരോടു കാണിച്ച രഞ്ജന ശംശോൻ ഫലസ്ത്യാകാരിൽനിന്ന ഭാൎയ്യയെ ഗ്രഹിച്ചു അവരെ അമൎച്ചചെയ്വാൻ ഹേതുവുണ്ടാകേണ്ടതിന്ന കാണിച്ച സമാധാന വിവാഹത്തോടും തുല്യപ്പെടുത്തുമ്പോൾ, ഈ മൂന്നമെത്രാന്മാരെയും ന്യായാധിപതിമാരുടെ കൂട്ടത്തിൽ ചേൎക്കുവാൻ അധികം അവകാശമുണ്ടാകും. അപ്പോൾ തീൎച്ചയായിട്ടു മാർ അത്താനാസ്യോസിനെയും അദ്ദേഹത്താൽ പ്രതിബിംബിക്കപ്പെട്ട നവീകരണത്തെയും ശാവൂലിനോടല്ലാതെ തുല്യപ്പെടുത്തുവാൻ മാൎഗ്ഗമില്ലാതെ വരുന്നു.

ശാവൂൽ, തന്നെ രാജാവായി അഭിഷേകം ചെയ്ത ശമുയെലിന്റെ ആലോചനയെ നിഷേധിച്ചതുപോലെ, മാർ അത്താനാസ്യോസ തന്നെ അഭിഷേകം ചെയ്ത പാത്രിയക്കീസിന്റെ ആലോചനയെ നിഷേധിച്ചുകളഞ്ഞു. ഈ ചരിത്രങ്ങളെയും സംഭവങ്ങളെയും താരതമ്യപ്പെടുത്തുമ്പോൾ, സുറിയാനിസഭയെ ഇസ്രായെലിനോടു തുല്യപ്പെടുത്തുന്നപക്ഷം കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനെ ശാവൂൽരാജാവാക്കി കല്പിക്കാതിരിപ്പാൻ നിൎദ്ദാക്ഷിണ്യ വായനക്കാൎക്കു പാടില്ലാതെയിരിക്കുന്നു. ഇതിനെക്കുറിച്ചു പത്രികയിൽ മുൻ ഒരു സന്ദൎഭത്തിൽ പ്രസിദ്ധം ചെയ്തിരുന്ന പ്രസംഗം വായിച്ചാൽ ശാവൂലിന്റെ വീഴ്ച, ഇശ്ബോശെത്തിന്റെ ഭരണം, അവന്റെ മരണം, ദാവീദിന്റെ ജയം, ഈവകകൾ എല്ലാം ചരിത്രരേഖകളോടു സമീപിക്കുമ്പോൾ ദാവീദെന്ന ആരെങ്കിലും കല്പിക്കുവാൻ അവകാശമുണ്ടെങ്കിൽ അതു ഇപ്പോഴത്തെ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകൾക്കല്ലാതെ നവീകരണസംഘത്തിനൊ അതിന്റെ മേധാവികൾക്കൊ ഉണ്ടാകയില്ലെന്നു പ്രഥമദൃഷ്ടിയിൽ ബോധപ്പെടുന്നതാകുന്നു. ഇതിൽ ചരിത്രപൊരുത്തമാത്രമല്ല, ചിലസംഗതികളിൽ കാലതുല്യതകൂടെ ഉണ്ടെന്ന മുമ്പിൽ ഞങ്ങൾ കാണിച്ചിട്ടുണ്ടായിരുന്നു.

ഈ ബലമായ ന്യായങ്ങളെ എല്ലാം നിഷേധിച്ചു നവീകരണത്തെ ദാവീദിനോടു തുല്യപ്പെടുത്താമെന്ന പിന്നെയും താരകസിദ്ധാന്തിക്കുന്നപക്ഷം അവരുടെ യുക്തികളെതന്നെ അടിസ്ഥാനപ്പെടുത്തി ദാവീദിന്റെ സ്ഥാനം അപഹരിക്കുവാൻ അഞ്ഞൂറകാൎക്കു ചില അവകാശം ഉണ്ടായെ

കാം. സ്ഥലവിസ്താരഭയത്താൽ ആ ഭാഗം ഇപ്പോൾ പ്രസ്താവിക്കുന്നില്ല.

അനന്തരം നവീകരണത്തെ ദാവീദാക്കുവാൻ ചെയ്ത ശ്രമത്തിൽ ദാവീദിന്റെ പരാക്രമങ്ങൾക്കു തുല്യമായി മാർ അത്താനാസ്യോസിന്റെ പതിനേഴു വീര്യപരാക്രമങ്ങളെ താരക വൎണ്ണിച്ചിട്ടുണ്ടു. അവ എല്ലാം നവീകരണദുരുപദേശങ്ങളെ സ്ഥാപിക്കുവാൻ ചെയ്ത ശ്രമങ്ങൾ മാത്രമാകുന്നു. ഇസ്രായേലിൽ എപ്പോദിനെ ധരിച്ച അറുപത്തഞ്ചു ആചാൎയ്യന്മാരെ ഒരേസമയത്തു നശിപ്പിക്കുവാൻ ശാവൂൽ പ്രദൎശിപ്പിച്ച വീര്യപരാക്രമം പോലെ അല്ലാതെ സുറിയാനിസഭയെ നശിപ്പിക്കുവാൻ മാർ അത്താനാസ്യോസ ചെയ്തതായി താരക ഘോഷിക്കുന്ന പരാക്രമങ്ങൾക്കു വിശേഷം ഒന്നുമില്ല. ആ പരാക്രമങ്ങളും ആ ദേഹത്തെ ശാവൂലിനോടു തുല്യപ്പെടുത്തുന്നതിനു യോജിക്കുന്നതെ ഉള്ളു. കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ വേറെയും ചില പരാക്രമങ്ങളെ താരക വൎണ്ണിക്കാതെ വിട്ടുകളഞ്ഞിട്ടുണ്ടു അവയുംകൂടെ എടുത്തുകൂട്ടി നോക്കുമ്പോൾ താരക ഘോഷിക്കുന്ന വീരരസങ്ങൾ ഒന്നും ദാവീദിനോടു സാമ്യപ്പെടുത്തത്തക്കവയല്ലന്നു വായനക്കാൎക്കു ബോധപ്പെടാവുന്നതാകയാൽ ചിലതു താഴെ കുറിക്കുന്നു:

൧. ചെപ്പാട്ടു മാർ ദിവന്നാസ്യോസ „ അപ്പീലാക്കുക ” അല്ല, സുറിയാനിക്കാൎക്കു ന്യായമായി കിട്ടുവാനുള്ള മുതലിൽ ഒരു വലിയ അംശം പഞ്ചായക്കാർ അന്യന്മാൎക്കു അധീനപ്പെടുത്തി കൊടുത്തതിനാൽ അതിനു പരിഹാരം ഉണ്ടാക്കുവാൻ വേണ്ടി ആ ദേഹം മദ്രാസ കല്ക്കത്താ മുതലായ ഗവൎമ്മെണ്ടിൽ അപ്പീൽ ബോധിപ്പിച്ചിരുന്നതിനാൽ തീൎച്ചക്കു വേണ്ടി വാങ്ങി കാത്തിരുന്ന സഭാസ്വങ്ങളെ മാർ അത്താനാസ്യോസ ഉപേക്ഷിച്ചു കിട്ടിയതു മിടുക്കായി വിചാരിച്ചു കഴിഞ്ഞ ഒരു പത്രികയിൽ രേഖാമൂലം കാണിച്ചിരുന്നതു പോലെ ദുൎവ്യയം ചെയ്തു.

൨ സുറിയാനിസഭയിൽ ഒരു അച്ചടി ഉണ്ടാക്കിയിട്ടു അച്ചടിക്കാൻ സുറിയാനിക്കാൎക്കു പുസ്തകങ്ങൾ ഒന്നും ഇല്ലാത്തതുപോലെ പഞ്ചതന്ത്രം ചാണക്യസൂത്രം രാമായണം മുതലായതു അച്ചടിപ്പിച്ചു.

൩. യോഗ്യനായ ഒരു എഴുത്തുകാരൻ എഴുതുന്ന ചിത്രം കുരുടൻ നന്നാക്കുന്നതുപോലെ പള്ളിക്രമപുസ്തകങ്ങളെ അശുദ്ധമാക്കി.

൪. കുൎബ്ബാനസ്സ പട്ടക്കാൎക്കു പണം കൊടുക്കരുതെന്നു വിരോധിച്ചു രൊക്കം പണമൊ പൊൻപണയമൊ കൂടാതെ പട്ടം കൊടുക്കയില്ലന്നു തീൎച്ചപ്പെടുത്തി.

൫. പള്ളികളുടെ ഭണ്ഡാരങ്ങൾക്കു പള്ളിക്കാരുടെ സമ്മതം കൂടാതെ കൊടാലി പ്രയോഗിച്ചു നിക്ഷേപം മുഴുവൻ അപഹരിച്ചുകൊണ്ടു പോകുവാൻ മെത്രാന്മാൎക്കു അധികാരമുണ്ടെന്നു പഠിപ്പിച്ചു.

൬. പള്ളികളിൽ പെരുനാൾ ആഘോഷിക്കുന്നതിനെ വിരോധിച്ചു, കൊട്ടുവാദ്യം, ആട്ടം പരിചമുട്ടുകളി ഈവക ഘോഷങ്ങളോടുകൂടെ സിമ്മനാരിയിൽ പെരുനാൾ കഴിപ്പിച്ചു. ശാവൂൽ ക്ഷുദ്രക്കാരെ നാട്ടുകടത്തിയെച്ചു ഒടുവിൽ ഒരുത്തിയെ തേടികണ്ടു ആലോചിച്ചതുപോലെതന്നെ.

൭. വടക്കുള്ള പള്ളികളിൽ ചെല്ലുമ്പോൾ സ്ലീബാമുമ്പാകെ സാഷ്ടാം

ഗം വീഴുകയും നന്മനിറഞ്ഞമറിയം ഉറച്ചുചൊല്ലുകയും നോമ്പിൽ ഉച്ചനിസ്കാരം പള്ളികളിൽ ചെല്ലുമ്പോൾ പ്രവചിമാരാധികയും അമ്പതുനോമ്പിൽ ഗോമാംസം ഭക്ഷിപ്പാൻമടിക്കുന്ന പട്ടക്കാരെ മുടക്കുകയും ചെയ്തു.

വ. പട്ടക്കാരുടെ പുനർവിവാഹം പാടില്ലെന്നു കൊച്ചിയിൽ ദിവാൻ ശങ്കുണ്ണിമെനൊൻ അവർകൾക്കു എഴുതിഅയക്കയും പട്ടക്കാരെ പുനർവിവാഹം ചെയ്യിക്കയും ചെയ്തു.

ൻ. മൂപ്പന്മാരുടെ താടി തമ്മിൽ കൂട്ടികെട്ടി മുളവടികൊണ്ടു നടുവിൽ അടിച്ചു നവീകരണം നടപ്പാക്കി.

ഫ. പുതുപ്പള്ളിലെ ഗീവറുഗീസ സഹദായെകൊണ്ടു മണർകാട്ടെ കന്യാസ്ത്രീഅമ്മയെ വിവാഹംചെയ്യിപ്പാൻ പൊകുന്നുഎന്നുപ്രസംഗിച്ചു

ഫഫ. മെല്പട്ടസ്ഥാനം സ്വീകരിച്ചസമയം വെദപുസ്തകവും സ്ലീബായും ശുദ്ധകുർബ്ബാനയും സാക്ഷിച്ചു അന്ത്യോഖ്യാമേലധികാരവും സുറിയാനിവിശ്വാസവും അനുസരിക്കാത്ത കാലത്തു ശപിക്കപ്പെട്ടവനും സ്ഥാനത്തിൽനിന്നു ഒഴിയപ്പെട്ടവനും വഞ്ചകനായ ബെലയാറിന്റെ ചെങ്ങാതിയും ആയികൊള്ളാമെന്നു സമ്മതിച്ചു സത്യം ചെയ്യുച്ചു ആ സത്യത്തെ ലംഘിച്ചു ശാവൂലിനെ ബാധിച്ച ദുരാത്മാവിനെ അംഗീകരിച്ചു.

ഇതുപോലെ മാർഅത്താനാസ്യോസിന്റെ വീര്യപരാക്രമങ്ങളെ അനേകം വർണ്ണിക്കുവാൻ തരക വിട്ടുപൊയിട്ടുണ്ടു ഇവകളും ദാവിദിന്റെ പരാക്രമങ്ങളോടൊ ശാവൂലിന്റെ പരാക്രമങ്ങളോടു യോജിക്കുന്നതു? അതിനാൽനവീകരണത്തെ ദാവിദല്ലാശാവൂലാക്കുവാനെപാടുള്ളു.

## നവീകരണം

സുറിയാനിസഭയിലെ നടപടികളെയും വിശ്വാസൊപദേശങ്ങളെയും ഭേദപ്പെടുത്തണമെന്നുള്ള അഭിപ്രായത്തൊടുകൂടി ഒരുസംഘം ഉണ്ടായിട്ടുള്ള വിവരം എല്ലാവക്കും അറിവുണ്ടല്ലൊ. ഇവർതന്നത്താൻ നവീകരണകാർ എന്നാണ പേർവിളിച്ചു കൊള്ളുന്നു. ഇതിന്റെ മാതാവു കഴിഞ്ഞുപോയ പാലക്കുന്നത്തു അബ്രാഹംമല്പാനും വല്യത്തമ്മ കഴിഞ്ഞുപോയ മാർ അത്താനാസ്യോസ മെത്രാപ്പോലീത്തായും ഇപ്പൊഴത്തെ നവീകരണതലവനും ആണത്രെ-

എന്നാൽ ഒരുസഭയിൽ പ്രാചീനകാലംമുതൽ അംഗീകരിക്കപ്പെട്ടു നടത്തിവരുന്ന വിശ്വാസൊപദേശങ്ങളെയൊ നടപടികളെയൊ ഭേദപ്പെടുത്തേണ്ടതായൊ നവീനമായ വല്ലതും ചേർക്കേണ്ടതായൊ കണ്ടാൽ അതിനെ പ്രവൃത്തിക്കേണ്ടതു ആർ, എങ്ങിനെ, എന്നു എല്ലാവരും അറിഞ്ഞിരിക്കേണ്ടതാകുന്നു.

അപ്പോസ്തോലകാലത്തു യെഹൂദന്ന്യായപ്രമാണം ക്രിസ്ത്യാനിസഭയെ ബന്ധിക്കുമെന്നു അന്നത്തെചിലഅബ്രാഹംമല്പാന്മാർ അഭിപ്രായപ്പെടുകയും ഉപദേശിക്കയുംചെയ്തു. അപ്പൊൾ അപ്പോസ്തോലന്മാരും മൂപ്പന്മാരും ചേൎന്നൊരു സൂനാദോസ യെറുശലെമിൽകൂടി തീരുമാനിച്ചതുവരെ ഒരംപുതിയ ഏർപ്പാടുസഭയിൽ നടപ്പാക്കുവാനൊ ആരെങ്കിലും അം

ഗീകരിക്കുവാനൊ സമ്മതിച്ചില്ല. സൂന്നഹദൊസു കൂടിയതിൽ യെഹൂദന്ന്യാ യപ്രമാണം സഭയെ ബന്ധിക്കയില്ലന്നും എങ്കിലും അവയിൽ ചിലനട പടികൾ കൈക്കൊള്ളപ്പെടെണമെന്നും തീരുമാനിച്ചു ആ തീരുമാനം സൂ ന്നഹദോസിന്റെ നിശ്ചയമെന്നല്ല പരിശുദ്ധാത്മാവിന്റെ ഇഷ്ടം എന്ന വിളിക്കപ്പെടുകയും ചെയ്തു. (നടപ്പ ൧൫- ൨൮)

അപ്പൊസ്തൊല കാലശെഷം അറിയൊസ നെസ്തൊർ മുതലായ ചില അബ്രാഹംമല്പാന്മാർ ഓരൊ പുതിയ ഉപദെശങ്ങൾ സഭയിൽ ന ടപ്പാക്കുവാൻ ശ്രമിച്ചു അപ്പൊഴും സൂന്നഹദോസ കൂടി തീരുമാനിച്ചതുപൊ ലെ അല്ലാതെ യഥെഷ്ടം സഭയിൽ ഓരൊ ഉപദേശങ്ങളെ നടപ്പാക്കു വാൻ ആരും അനുവദിച്ചില്ലാ.

ഇതെല്ലാം ഇരിക്കട്ടെ. വലിയ നവീകരണകാരായ ഇംഗ്ലീഷകാരു ടെ ആരംഭംകൂടെ നൊക്കുക. ഇംഗ്ലാന്തിൽ ഓരൊകാലത്തു ഓരൊ നവീ കരണകാർ ഉണ്ടായിരുന്നു. എങ്കിലും അവരുടെ അഭിപ്രായങ്ങളെയും ഉപദേശങ്ങളെയും യഥെഷ്ടം അംഗീകരിക്കപ്പെട്ടില്ല. ആൎച്ചബിഷൊപ്പും ബിഷൊപ്പന്മാരും ലൌകികപണ്ഡിതന്മാരും രാജാവും ഉൾപ്പെട്ട പാർ ലിയാമെണ്ടിനാൽ അംഗീകരിക്കപ്പെടുന്നതുവരെ അംഗ്ലിയാ ഉപദേശ ങ്ങളും പള്ളിക്രമങ്ങളും സഭാഉപദേശങ്ങളും നടപടികളുമായി സ്വീകരി ക്കപ്പെട്ടിരുന്നില്ല. പൊതുവിലുള്ള അധികാരത്താൽ വിധിക്കപ്പെട്ടവയും സമ്മതിക്കപ്പെട്ടവയുമായ സഭാമൎയ്യാദകളെയും കൎമ്മങ്ങളെയും ആരെങ്കി ലും സ്വമേധ പരസ്യമായി ലംഘിച്ചാൽ അവൻ പരസ്യമായി ശാസിക്ക പ്പെടണമെന്ന അവരുടെ ൩൪-ാം മതസംഗതിയിൽ ആജ്ഞാപിച്ചിരി ക്കമാത്രമല്ല "മനുഷ്യാധികാരത്താൽമാത്രം സഭയിൽ വിധിക്കപ്പെടുന്നകാ ൎയ്യങ്ങളെയൊ ക്രിയകളെയൊ വ്യത്യാസപ്പെടുത്തുവാനും തള്ളിക്കളവാ നും "ആവശ്യപ്പെട്ടാൽ ആ അധികാരം സഭയ്ക്കാണന്നും അവർ തീർച്ചപ്പെടു ത്തിയിരിക്കുന്നു. (ടി-മതസംഗതി) കേവലം ലൌകികകാൎയ്യങ്ങളെയും ക്രിയ കളെയുംമാത്രം മാററുവാൻ സഭാസമ്മതം വേണ്ടിയിരുന്നാൽ വിശ്വാസസം ഗതിയിൽ മാററം വരുത്തുവാനും കുൎബ്ബാനതക്സാതിരുത്തുവാനും അബ്രാ ഹംമല്പാനു തനിച്ചു അധികാരം ഉണ്ടെന്നു അംഗ്ലിയാക്കാർക്കും ഘോഷിപ്പാ ൻ പാടില്ല.

മററുള്ള മതങ്ങളിലും ഓരൊരുത്തരുടെ ഇഷ്ടം പ്രവൃത്തിപ്പാൻ അനു വദിച്ചിട്ടില്ല. ആസ്ഥിതിക്കു ഉപദേശസംബന്ധമായും നടപടിസംബന്ധ മായും ഒരുവലിയ മാററം ചെയ്യാനും തക്സാതിരുത്തുവാനും അബ്രാഹംമ ല്പാനൊ മാർ അത്താനാസ്യോസിനൊ തനിച്ചു സ്വാതന്ത്ര്യം ഉണ്ടായതു എ ങ്ങിനെ? അപ്പൊസ്തൊലന്മാൎക്കാകട്ടെ ആദ്യസഭാപിതാക്കന്മാൎക്കാകട്ടെ ലോ കത്തിൽ എവിടെയും ആൎക്കുമാകട്ടെ ലഭിച്ചിട്ടില്ലാത്ത ഈ വലിയ അധികാ രം മെല്പറഞ്ഞ ഒന്നുരണ്ടുപേൎക്കുമാത്രം സ്വൎഗ്ഗത്തിൽനിന്നു നേരിട്ടുകൊടു ക്കാതെ ഉണ്ടാകുവാൻപാടില്ല.

ഇനിയും ഇങ്ങനെ യഥെഷ്ടം വ്യത്യാസം വരുത്തുന്നവരുടെമേൽ സഭയുടെവിധി എന്തെന്നുകൂടെ കേൾപ്പിൻ. "സഭയെ കേൾക്കാത്തവൻ ചുങ്കക്കാരനും കാഫ്രനും ആയിരിക്കട്ടെ. മത്തായി ൧൮- ൧൭- നിങ്ങൾ പ

ിച്ചിട്ടുള്ള ഉപദേശത്തിനു വിപരീതമായി തക്കങ്ങളും ഭിന്നതകളും ഉണ്ടാക്കുന്നവരെ സൂക്ഷിച്ചുകൊൾവീൻ. അവരെ ഒഴിച്ചുകളുവിൻ, റോമ ൧൬- ൧൭- ക്രമക്കേടായും നിങ്ങൾ ഞങ്ങളിൽനിന്നു കൈക്കൊണ്ട പാരമ്പര്യത്തിനു വിപരീതമായും നടക്കുന്ന എല്ലാസഹോദരനിൽനിന്നും നിങ്ങളെതന്നെ നിങ്ങൾ ഒഴിച്ചുകൊൾവീൻ, (൨ തെസ- ൩- ൬-) അങ്ങിനെയുള്ളവരോടുകൂടെ സംബന്ധിക്കപോലും അരുതു (൧൦- വാ) ഭക്ഷിക്കപോലും അരുത (൧- കോറ- ൫- ൧൧-) വേദകല്പന ഇപ്രകാരമാകുന്നു- ഇതിനെ അനുസരിച്ചുതന്നെ കാനോൻവിധിയും ഉണ്ട.

നവീകരണക്കാരുടെ ഉററമന്ത്രികളെന്നു വിചാരിക്കപ്പെടുന്ന അംഗ്ലിയാസഭയുടെ വിധിയും ഈ കൂട്ടരെ സഭയിൽനിന്നു മുടക്കണമെന്നാകുന്നു- (൨. ൬-൦ ൩൩- ൦ മതസംഗതികൾ)

ഇനി നമ്മുടെ നവീകരണക്കാരുടെ ഉത്ഭവവും അതിനെ നടപ്പാക്കുന്ന സമ്പ്രദായവും കൂടെ ആലോചിക്കാം- അതിൻെറ ഉത്ഭവം അബ്രാഹം മല്പാനിൽനിന്നായിരുന്നു- ആ മനുഷ്യൻ സുറിയാനിസഭകൊണ്ടു ഉപജീവിച്ചുവന്ന കാലത്തു ഈ സഭയിൽ കുററം ഒന്നും കണ്ടുപിടിച്ചില്ല- ആ വരുമാനത്തിൽനിന്നു അധികമായി ശമ്പളത്തുകപ്പെണ നിജമായ ഒരു പ്രതിഫലം മിഷ്യനറിമാർ വാഗ്ദത്തം ചെയ്തപ്പോൾമാത്രമെ കുററം കണ്ടൊള്ളു- അപ്പോസ്തോലനടപടിയും അടുത്ത പിൻകാലപിതാക്കന്മാരുടെ നടപടിയും ലോകത്തിൽ ഏതുസഭയിലും അനുവഹിച്ചിരിക്കുന്ന നടപടിയും അനുസരിച്ചു സഭാതലവന്മാരും സഭയും ഉൾപ്പെട്ട ഒരു സുന്നഹദോസിനാൽ അംഗീകരിക്കപ്പെടുവാൻ അവർ ശ്രമിച്ചില്ലെന്നു മാത്രമല്ല. ന്യായമായ ഈ വഴിയെ പിന്തുടരാതെ സഭയിൽ കലഹം ഉണ്ടാക്കുകയും ചെയ്തു.

"വൃക്ഷം അതിൻെറ ഫലത്താൽ അറിയപ്പെടുന്നു" എന്നും "നിങ്ങൾ ലോകത്തിൻെറ ഉപ്പാകുന്നു" എന്നും വേദോക്തി ഉണ്ടല്ലൊ. നല്ല ഉദ്ദേശ്യങ്ങളെതന്നെ സാധിപ്പാൻപോലും വ്യാജം പ്രയോഗിപ്പാൻ വേദം അനുവദിച്ചിട്ടില്ല. എങ്കിലും നവീകരണം ബലപ്പെടുത്തുവാൻ വ്യാജം സംസാരിക്കയും കള്ളസത്യം ചെയ്കയും ചെയ്യാമെന്നുള്ള ടത്തോളം പ്രവൃത്തിയാൽ പഠിപ്പിക്കുന്നു. കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനു സ്ഥാനം കൊടുത്തതു അന്ത്യോഖ്യാ പാത്രിയർക്കീസല്ലെന്നു തീർത്തു സത്യം ചെയ്വാൻ നവീകരണതലവനും സഹായികളും സംശയിച്ചിട്ടില്ല. ഏതു അപ്പോസ്തോലൻ അല്ലെങ്കിൽ ഏതുസഭാപിതാവു വ്യാജംകൊണ്ടു ഉപദേശം നടപ്പാക്കിയിട്ടുണ്ട "വൃക്ഷം ഫലത്താൽ അറിയപ്പെടാവുന്നു" പക്ഷം ഈ ഫലങ്ങളെക്കുറിച്ചു ചിന്തിക്കുമ്പോൾ അതുകായിച്ച വൃക്ഷത്തെക്കുറിച്ചു എന്തുപറയണം. സഭയിൽ വല്ലഭേദവും ചെയ്യണമെങ്കിൽ സഭാതലവനും ബിഷോപ്പന്മാരും ചേൎന്ന ഒരു സുന്നഹദോസുകൂടാതെ ഒരുകത്തനാർക്കു പാടുള്ളതല്ലാ. അതിനാൽ ദ്രവ്യാഗ്രഹം ഗൎഭംധരിച്ചു കല്പനലംഘനം പ്രസവിച്ചു കള്ളസത്യത്താൽ പുലൎത്തപ്പെട്ട നവീകരണം ഉണ്ടായിരിക്കുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

ലോമ്മദ്'

## കൈവെപ്പ.

൫-ാം ലക്കം സഭാതാരകയിൽ കഴിഞ്ഞുപോയ മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകളുടെ ചില വീര്യപരാക്രമങ്ങളെ വർണ്ണിച്ചിരിക്കുന്ന കൂട്ടത്തിൽ ആദ്ദേഹം ശ്ലീഹാക്കടുത്ത കൈവെപ്പ മലങ്കരയ്ക്ക അധീനമാക്കി എന്നു എഴുതിയിരിക്കുന്നു ഇതിന്റെ താല്പര്യം അദ്ദേഹത്തിന്റെ വരവിനുമുമ്പ ശ്ലീഹാക്കടുത്ത കൈവെപ്പ മലങ്കര അന്യാധീനമായിരുന്നു എന്നാണല്ലൊ. ആകയാൽ കഴിഞ്ഞുപോയ മാർ അത്താനാസ്യോസ സഭാഭരണത്തിൽ പ്രവേശിച്ചകാലത്തും അതിനു അടുത്തു മുമ്പും ഇരുന്നിരുന്ന മെത്രാന്മാർ ശ്ലീഹായ്ക്കടുത്ത കൈവെപ്പിൽ പൂർണ്ണന്മാർ അല്ലായിരുന്നു എന്നു താരക സ്പഷ്ടമായി സമ്മതിക്കുന്നു.

താരകയുടെ ഈ അഭിപ്രായത്തിൽ ഞങ്ങൾ നിസ്സംശയം യോജിക്കുന്നു. ആ മെത്രാന്മാർ പൂർണ്ണമായ കൈവെപ്പിനെ ആഗ്രഹിച്ചിരുന്നു എങ്കിലും പ്രാപിപ്പാൻ തരം ഇല്ലാത്തതിനാൽ തിട്ടതിക്കുവേണ്ടി സഭ ഭരിച്ചുവർ മാത്രമായിരുന്നു.

എന്നാൽ ഈ സമ്മതം കൊടുത്തിരിക്കുന്ന പ്രസംഗത്തിന്റെ വേറൊരുഭാഗത്തു നവീകരണത്തിൽ വരപ്രസാദം ഉണ്ടെന്നു താരക പ്രശംസിക്കുകയും "അതു അററുപോകുന്നതു എങ്ങിനെയെന്നു ആരെങ്കിലും വിവരിച്ചു പറയട്ടെ" എന്നൊരു വീര്യവാദം പറകയും ചെയ്തിരിക്കുന്നു. നവീകരണത്തിൽ ശ്ലീഹായിക്കടുത്ത കൈവെപ്പ അററുപോയിരിക്കുന്നു എന്നു വിപരീതിച്ചുപറഞ്ഞുകേൾപ്പാൻ ഞങ്ങളുടെ സഹജീവിക്കുള്ള ആഗ്രഹം സാധിച്ചുകൊടുക്കുന്ന ഭാരം ഞങ്ങൾതന്നെ ഏററിരിക്കുന്നു.

കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനു അടുത്തു മുമ്പ മലങ്കര ഭരിച്ച മെത്രാൻ ചേപ്പാട്ട മാർ ദീവന്നാസ്യോസ അവർകളും ആദ്ദേഹത്തിന്റെ മുമ്പ പുന്നത്ര മാർ ദീവന്നാസ്യോസ അവർകളും അതിനു മുമ്പ പുലിക്കോട്ട മാർ ദീവന്നാസ്യോസ അവർകളും ആയിരുന്നു. ഈ മൂവർക്കും വരപ്രസാദം ലഭിച്ചതു തൊഴിയൂർപള്ളിയിൽ ഇരുന്നിരുന്ന മാർ പീലക്സീനോസ മെത്രാനിൽ നിന്നായിരുന്നു. ആദ്ദേഹത്തിന്റെ വരമൊ ആ ഇടവകയിൽ ഈ കൈവെപ്പ എന്നപോലെ തുടർച്ചയായിരുന്ന അഞ്ചാറു മെത്രാന്മാരുടെ കൈവഴിയായിരുന്നു അതിനാൽ ഇതിനു അറിയാനുള്ളതു തൊഴിയൂർ മെത്രാന്മാരുടെ കൈവെപ്പിന്റെ ഉത്ഭവം എവിടെനിന്നു എന്നാകുന്നു. അതു അന്ത്യോഖ്യാ പാത്രിയർക്കാസിംഹാസനത്തിൽനിന്നു വാഴിക്കപ്പെടുകയും അയക്കപ്പെടുകയും ചെയ്ത പരദേശബാവാന്മാരിൽ ഒരുവനായിരുന്ന മാർ ഗ്രീഗോറിയോസിൽനിന്നായിരുന്നു. ഈ ദേഹം ൯൪൬-ാമാണ്ടു മട്ടാഞ്ചേരിൽ പള്ളിയിൽ വച്ചു കാട്ടുമങ്ങാട്ട റമ്പാനെ കൂറീലോസ എന്ന നാമത്തിൽ മെത്രാനായി വാഴിച്ചു ആ കൂറീലോസിൽനിന്നു തുടർച്ചയായി വാഴിക്കപ്പെട്ടവരിൽ ഒരുവനായിരുന്നു മാർ അത്താനാസ്യോസിനു മുമ്പ മലങ്കര ഭരിച്ച മൂന്നാളുകളെ പ്രതിഷ്ഠിച്ചതു അതിനാൽ ചേപ്പാട്ട മാർ ദീവന്നാസ്യോസമുതൽപേർക്കും ശ്ലീഹാക്കടുത്ത കൈവെപ്പ പൂർത്തിയായി ഉണ്ടായിരുന്നില്ലന്നുള്ള താരകയുടെ സമ്മതംകൊണ്ടു മാർ ഗ്രീഗോറിയോസബാവായിൽനിന്നു കാട്ടു

ങ്ങാട്ട റെമ്പാനുകൊടുത്തവരപ്രസാദവും പൂൎത്തിയല്ലന്നു താരകക്കു സമ്മതിക്കാതിരിപ്പാൻ പാടില്ല- ആ കൈവെപ്പു പൂൎത്തിയാകാതിരിപ്പാനുള്ളകാരണം ശ്ലീഹായ്ക്കടുത്ത കൈവെപ്പിന്റെ തലമുറവഴിയായ അന്ത്യോഖ്യസിംഹാസനത്തിൽ നിന്നു കാട്ടുമങ്ങാട്ട റെമ്പാനെ വാഴിപ്പാൻ ഗ്രീഗോറിയോസിനെ അധികാരപ്പെടുത്താഞ്ഞതിനാലും അധികാരപ്പെടുത്തിയാലും കാനോൻപ്രകാരം ആവശ്യംവെണ്ടിയിരിക്കുന്ന രണ്ടൊ മൂന്നൊ കൂട്ടമെത്രാന്മാരുടെ സഹകരണം ഇല്ലാഞ്ഞതിനാലും ആയിരിക്കണം അല്ലാതെ വേറെകാരണങ്ങൾ ഉള്ളതായി തൊന്നുന്നില്ലാ-

എന്നാൽ ഇപ്പൊഴത്തെ നവികരണതലവന്റെ കൈവെപ്പു എവിടെനിന്നാകുന്നു? അന്ത്യോഖ്യായിൽനിന്നു വരപ്രസാദംലഭിച്ചു കഴിഞ്ഞുപൊയ മാർ അത്താനാസ്യോസിൽ നിന്നുതന്നെ-

കാട്ടുമങ്ങാട്ടറെമ്പാനെ വാഴിച്ച ഗ്രീഗൊറിയൊസും നവീകരണതലവനെ വാഴിച്ച അത്താനാസ്യോസും തലമുറവഴിയായ അന്ത്യോഖ്യായിൽ നിന്നു കൈവെപ്പു പ്രാപിച്ചു- രണ്ടുപേക്കും പിൻവാഴികളെ വാഴിപ്പാൻ ആ തലമുറവഴിയിൽ നിന്നു സ്വാതന്ത്ര്യം കൊടുത്തിട്ടില്ലായിരുന്നു. രണ്ടുപെക്കും രണ്ടുമൂന്നു കൂട്ടമെത്രാന്മാരുടെ സഹകരണം ഇല്ലായിരുന്നു- എന്നാൽ നവീകരണതലവനെ വാഴിച്ചപ്പൊൾ തൊഴിയൂർ കൂറിലൊസ മെത്രാൻ കൂട്ടുഉണ്ടായിരുന്നു എന്നുപറയുമായിരിക്കും- എന്നാൽ ആ തൊഴിയൂർ കൂറിലൊസ മാർ അത്താനാസ്യോസിനാൽ അധികാരംകൂടാതെയും കൂട്ടമെത്രാന്മാരെ കൂടാതെയും വാഴികപ്പെട്ട ആൾ ആയിരുന്നതുകൊണ്ടു ആ ദെഹത്തിന്റെ കൈവെപ്പു അസാധുവായിരിക്കെ, രണ്ടുകുരുടന്മാർ കൂടിയാൽ ഒരുകുരുടനു കാഴ്ച ഉണ്ടാകാത്തതുപൊലെ കൈവെപ്പില്ലാത്ത ആളിന്റെ കൂട്ടു നിരൎത്ഥമെന്നെ ഉള്ളു.

ആകയാൽ മാർ ഗ്രീഗൊറീയൊസ കാട്ടുമങ്ങാട്ട റെമ്പാനെ വാഴിച്ചതും മാർ അത്താനാസ്യോസ തൊഴിയൂർ കൂറീലൊസിനെയും നവീകരണ തലവനെയും വാഴിച്ചതും തമ്മിൽ എന്താണ ഭെദം ഉള്ളതു- ഒട്ടും ഇല്ലന്നില്ലാ എന്തെന്നാൽ മാർഗ്രീഗൊറിയൊസ ആ വാഴ്ചകാലത്തു കുറ്റമില്ലാത്ത ഒരുമെത്രാൻ ആയിരുന്നു മേലാവിന്റെ മുടക്കില്ലാ സത്യലംഘനത്താൽ തന്നത്താൻ ശാപംവലിച്ചു തലയിൽ കയററിയിരുന്നില്ലാ- സ്ഥാനാരോഹണസമയം പാത്രിയക്കീസിന്റെ കല്പനയ്ക്കും സുറിയാനിവിശ്വാത്തിനും എതിരായി നില്ക്കുന്നകാലത്തു റൂഹായികുടുത്താ ശരം നൽവരത്തിൽ നിന്നു ഇതരനായും ബെലയാറിനു ചെങ്ങാതിയായും തീരുമെന്നു ശുദ്ധകുർബ്ബാനയും വേദപുസ്തകവുംസ്ലീബായും സാക്ഷിച്ചുചെയ്തു ആ വലിയ സത്യഉടമ്പടിയെ ലംഘിച്ചു തന്നത്താൻ സ്ഥാനത്തിൽനിന്നു ഉരിയപ്പെട്ടവനായും ഇരുന്നില്ലാ.

എന്നാൽ നേരെമറിച്ചു മാർഅത്താനാസ്യോസ തന്റെ സ്വന്തസത്യപ്രകാരവും ഉടമ്പടിപ്രകാരവു റൂഹായ്ക്കടുത്ത ശരം നൽവരത്തിൽ അന്യനായും മേല്പട്ടസ്ഥാനത്തിന്റെ നിലയങ്കിയിൽ നിന്നു ഉരിയപ്പെട്ടവനായും പാത്രിയക്കീസിനാൽ ഭ്രഷ്ടാകപ്പെട്ടവനായും വലിയവഞ്ചകനായ ബെലയാറിനു ചെങ്ങാതിയായുംഇരുന്നിരുന്ന സമയത്താണ മേൽ

പ്രകാരം ഒരുകൈവെപ്പു രണ്ടുപേൎക്കു കൊടുത്തതു.

അന്യഥാ കുററംഒന്നും ഇല്ലാതിരുന്ന മാർഗ്രീഗോറിയോസ പ്രധാന പുരോഹിതന്റെ സമ്മതംകൂടാതെയൊ കൂട്ടമെത്രാന്മാരെ കൂടാതെയൊ കാട്ടുമങ്ങാട്ടു റെമ്പാന്നു കൊടുത്ത വരപ്രസാദം അപൂൎണ്ണവും അസാധുവും ആണെന്നു താരക സമ്മതിക്കുന്ന ൧൦൦൦കാലത്തു സൎവ്വത്രകുററാളിയായും മുടക്കപ്പെട്ടവനായും വരപ്രസാദത്തിൽനിന്നു ഒഴിയപ്പെട്ടവനായും ഇരുന്നിരുന്ന മാർഅത്തനാസ്യോസ യഥാസ്ഥിതിയിൽ നവീകരണതലവന്നു കൊടുത്തവരപ്രസാദം അററുപൊയില്ലന്നു താരകയ്ക്കു എങ്ങിനെപറയാം. എന്നുവിവരിച്ചു പറയട്ടെ എന്നു താരകയൊടുഞങ്ങളും ആവശ്യപ്പെടുന്നു.

നവീകരണതലവന്നു വരപ്രസാദംലഭിച്ച ആ ഉറവ മാററായിലെ കല്ലു ഉറവ അല്ലെന്നു എങ്ങിനെപറയാം മാർ അത്താനാസ്യോസിന്നുമുമ്പു അടുത്ത കാലത്തുമലങ്കരഭരിച്ച മെത്രാന്മാൎക്കു ശ്ലീഹായ്ക്കടുത്ത കൈവെപ്പു ആധീനമല്ലായിരുന്നാൽ അദ്ദെഹത്തിന്നു പിമ്പു ഒട്ടും ഇല്ലാ- നവികരണതലവൻ ശുദ്ധമെ വെഷധാരി മാത്രമാണെന്നു അസ്പഷ്ടവാചകത്തിൽ താരക സമ്മതിക്കുന്നു എന്നു ന്യായമായി വിചാരിക്കെണ്ടിയിരിക്കുന്നു നവികരണത്തിനു സാക്ഷാൽ കഥനൂസാ ഉണ്ടെന്നു വിചാരിക്കുന്നപക്ഷം താരകയുടെ മെൽപ്രസ്താപിച്ച സമ്മതപ്രകാരം അതു അപ്പൊസ്തൊലകൈവഴി ഉണ്ടായതൊ ശ്ലീഹായ്ക്കടുത്തതൊ ആയിരിക്കയില്ലാ- പിന്നെയൊ പമ്പാനദി തീരത്തുള്ള ആ അവിറൊന്ന്യ കുഡുംബത്തിലെക്കു സീനായിപൎവ്വതത്തിന്നു തുല്യമായ സഹ്യപൎവ്വതത്തിൽ നിന്നൊ മറെറാ നെരിട്ടുകിട്ടിയ പ്രസാദമായിരിക്കണം- അല്ലെങ്കിൽ അന്ത്യോക്യായിൽനിന്നു കൈവെപ്പു പ്രാപിച്ച ഒരാൾ പാലക്കുന്നത്തു തറവാട്ടിൽ സ്ഥാനം കൊടുത്താൽ അതു ശ്ലീഹായ്ക്കടുത്തതും മെൽപ്രകാരം അന്ത്യോഖിൽനിന്നു വരം പ്രാപിച്ച ഒരാൾ കാട്ടുമങ്ങാട്ടു തറവാട്ടിലൊ പുന്നത്രതറവാട്ടിലൊ ആഞ്ഞിലിമൂട്ടിൽ തറവാട്ടിലൊ സ്ഥാനംകൊടുത്താൽ ശ്ലീഹായ്ക്കടുക്കാത്തതുമാണെന്നു പൂൎവ്വാപരവിരുദ്ധമായി താരക ലജ്ജാവിഹീനം ഏററുപറയെണ്ടിവരും-

അതിനാൽ പ്രിയസഹൊദരന്മാരായ നവീകരണക്കാരെ; ശുദ്ധമുള്ളതും ശ്ലീഹാക്കടുത്തതുമായ കൈവെപ്പു നിങ്ങളിൽ അററുപൊയിരിക്കുന്നു എന്നു നിങ്ങളുടെനാവും കൊടിയുമായിരിക്കുന്ന താരക അസ്പഷ്ടവാക്കിൽ സമ്മതിച്ചിരിക്കുമ്പൊൾ ആത്മാവിന്റെ വരം വൃഥാനിങ്ങൾ ഉപെക്ഷിച്ചിരിക്കുന്നതു എത്ര സങ്കടം എത്രവലിയനഷ്ടം എന്നു ഓൎപ്പിൻ പരിശുദ്ധറൂഹായാൽ അല്ലാത്ത പുറമെയുള്ള വെഷത്തിൽ നിങ്ങൾ ആശ്രയിക്കരുതെ ഇതാ വാദമാവരം നിങ്ങൾക്കു എന്നല്ലാ ലൊകത്തിൽ ഒരുസഭയ്ക്കും ആക്ഷെപമില്ലാത്ത വരപ്രസാദം സുറിയാനിസഭയിൽ ഇരിക്കുന്നു, വരുവീൻ, ൧൦൦൦ഉറവയിൽ നിന്നു പാനംചെയ്വീൻ;

## സൂചനകൾ.

പുതിയസ്ഥാനം നല്കതൽ_ കൊട്ടയം ഇടവകയുടെ എ_ പെ_ പെ_ ബ_ മാർപൌലൊസ അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകളെയും നിരണം ഇടവകയുടെ

എ- പെ- പെ- ബ- മാർഗ്രീഗോറിയോസ മെത്രാപ്പോലീത്താ അവർകളെയും "ക്രൌൺഓഫ് തോർൺസ" എന്നൊരു സംഘത്തിന്റെ ഹൊനററെറികമ്മാണ്ടറന്മാർ എന്ന സ്ഥാനത്തിൽ നിയമിച്ചു അമേരിക്കായിൽനിന്നു എഴുത്തുകളും സ്ഥാനചിഹ്നങ്ങളും വന്നിരിക്കുന്നതായി അറിയുന്നു. ൟ സംഘം ഒരു നിസ്സാരസംഘമല്ലാ. അതിലെ അംഗങ്ങളിൽ ബെൽജ്യം രാജാവു, നെതർലാണ്ടിലെ റാണി, പൊർത്തുഗാൽ രാജാവു, സെർവിയായിലെ രാജാവു, റൂമേനിയായിലെ റാണി, റഷ്യാചക്രവർത്തിയുടെ പ്രഥമകുമാരൻ, ഇത്താല്യാകിരീടാവകാശി, സ്വീഡൻരാജ്യത്തെ കിരീടാവകാശി, ജെർമ്മൻചക്രവർത്തിയുടെ സഹോദരൻ, ഓസ്ത്രിയായിലെ കിരീടാവകാശി, ഗ്രീക്കുസഭയിലെ പല ബിഷോപ്പന്മാർ, മുതലായ അനേകം മഹാന്മാർ ഉൾപ്പെട്ടിരിക്കുന്നു. ൟ യോഗ്യന്മാർ ഒക്കെയും അംഗങ്ങളായി ചേർന്നിരിക്കുന്ന ഒരു സമാജത്തിന്റെ കമ്മാണ്ടർ (തലവൻ) എന്ന സ്ഥാനം വഹിക്കുവാൻ രണ്ടു സുറിയാനി മെത്രാപ്പോലീത്താന്മാർക്കു നല്കിയിരിക്കുന്ന ബഹുമതി നിസ്സാരമെന്നു വിചാരിച്ചുകൂടാ.

റെസിഡെണ്ടസായ്പ- മെസ്തർഗ്രിഗസായ്പ അവർകൾ ൟ മാസം ൧൬-നു പീരുമേട്ടിൽനിന്നും കോട്ടയത്തു വന്നിരുന്നു. ഇവിടെ ഇംഗ്ലീഷ സിമ്മനാരി ഇൻസ്റ്റിറ്റ്യൂഷ്യൻ, സുറിയാനിസിമ്മനാരി മുതലായ പല പ്രധാന സ്ഥാപനങ്ങളെയും കച്ചേരികളെയും സന്ദർശിക്കയും എ- പെ- പെ- ബ- മാർദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകളുമായി ഒരു കൂടിക്കാഴ്ച കഴിക്കയും ചെയ്തു. സായ്പ ൧൭-നു ഇവിടനിന്നു പൊഞ്ഞിക്കരയ്ക്കു പോയിരിക്കുന്നു. കോട്ടയത്തെ പൂർവ്വികകെട്ടിടങ്ങളിൽ ഒന്നായ വലിയപള്ളി കാണ്മാൻ താൻ ആഗ്രഹിക്കുന്നതായി അറിയിച്ചിരുന്നു എങ്കിലും നിശ്ചയിച്ച ദിവസം വർഷം അധീകരിച്ചതിനാൽ കാണ്മാൻ കഴിഞ്ഞില്ലാ. അതിനെപ്പററി സായ്പ അവർകൾ വളരെ പരിതപിക്കുന്നതായി പ്രസ്താവിച്ചു.

മാർയൂലിയോസ- സിലോൺ ഗോവാ മുതലായ സെറൊലത്തിൻ ഇടവകയുടെ എ- പെ- ബ- മാർഅൽവാറീസ യൂലിയോസ മെത്രാപ്പോലീത്താ അവർകൾ ൟ മാസാദ്യം സിമ്മനാരിയിൽവന്നു ഒരു വാരത്തോളം താമസിച്ചിരുന്നു. ഗോവയിൽ കുറെ റോമ്മാവിശ്വാസികൾ ഇയ്യിടെ സുറിയാനി വിശ്വാസത്തിലേക്കു ചെരുവാൻ സമ്മതിച്ചു കമ്പി അയച്ചതനുസരിച്ചു ഗോവയിലെക്കു കൊളമ്പിൽനിന്നു പുറപ്പെട്ടിരിക്കയാണു. ഇവിടെ തന്റെ മാതൃസഭയുടെ ഇടയന്മാരെ സന്ദർശിച്ചു ശുദ്ധചുംബനം ചെയ്യുംവച്ചു കരമാർഗ്ഗം ഗോവയിലേക്കു പോയിരിക്കുന്നു.

പിഴതിരുത്തൽ- കഴിഞ്ഞ ഇടവകപത്രികയിൽ സാക്ഷിയുടെപെട്ടി എന്ന തലവാചകപ്രസംഗത്തിൽ ൨൭൨-ാം പുറത്തു ൩൨-ാം വരിയിൽ "പിന്നെയും ദാവീദു പറയുന്നതു എന്തെന്നാൽ" എന്നുമാത്രം പറഞ്ഞൊച്ചു ആവാക്യം കാണിപ്പാൻ ഞങ്ങളുടെ അച്ചടിക്കാർ വിട്ടുകളഞ്ഞു. അതിനാൽ ആവാക്യങ്ങൾ താഴെ ചേർത്തിരിക്കുന്നതു കൂടിചേർത്തു വായിക്കേണ്ടതാകുന്നു. സങ്കീർത്തനം ൯൯. ൫ നമ്മുടെ ദൈവമായ കർത്താവിനെ നിങ്ങൾ വാഴ്ത്തുവിൻ അവന്റെ പാദപീഠത്തെ നിങ്ങൾ വന്ദിപ്പിൻ. സങ്കീ- ൧൩൨. ൭- നാം അവന്റെ കൂടാരത്തിലേക്കു പൊകും. അവന്റെ പാദപീഠത്തെ വന്ദിക്കും ഇവിടെ വന്ദിപ്പാൻ പറഞ്ഞിരിക്കുന്ന ൟ പാദപീഠം സാക്ഷിയുടെ പെട്ടിയാകുന്നു നാളാഗമം ൨൮- ൨ ദൈവത്തിന്റെ ഉഭയസമ്മതത്തിന്റെ പെട്ടിക്കു നമ്മുടെ ദൈവത്തിന്റെ പാദപീഠത്തിനു തന്നെ ഒരു ഭവനത്തെ പണിവാൻ ഞാൻ വിചാരിച്ചിരുന്നു.

ഒരു അഭിപ്രായഭേദം- മുമ്പാരിക്കൽ മലയാളമിത്രത്തിൽ കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ ൟ ചരിത്രം പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു ലേഖനത്തിൽ അദ്ദേഹം പരദേശത്തെക്കുപോയതു "സുറിയാനിസഭയിലെ കളകളെ ഒക്കെയും വെരൊടെ പറിച്ചു അതിന്റെ പൂർവ്വികശുദ്ധതയിലെക്കും കൂട്ടുകെട്ടില്ലാത്ത വിശ്വാസത്തിലേക്കും കൊണ്ടുവരുന്നതിനായിരുന്നു." എന്നു പ്രസ്താവിച്ചിരുന്നു. ൟ കഴിഞ്ഞലക്കം മിത്രത്തിൽ ഒരു തുടർച്ച ലേഖനത്തിൽ ആലേഖകൻ തന്നെ പറയുന്നതു, അബ്രാഹം മല്പാൻ വളരെ അപേക്ഷിച്ചിട്ടും മാർ അത്താനാസ്യോസ സമ്മതിക്കാതെ "നവീകരണം അല്ലാത്ത സ്ഥിതിയിൽ കുർബാന ചൊല്ലി പ്രസംഗിച്ചു" എന്നാകുന്നു. വെറൊരു ലക്കത്തിൽ, പരിശുദ്ധന്മാരോടുള്ള അപേക്ഷ മുതലായതു അബദ്ധമാണെന്നു മാർ അത്താനാസ്യോസ മികവാറും പാത്രിയർക്കീസു ബാവായെ സമ്മതിപ്പിച്ചു എന്നു ആലേഖകൻ തന്നെ പ്രസ്താവിച്ചിട്ടുണ്ടായിരുന്നു. പരദേശത്തേക്കുപോയതു നവീകരണം സ്ഥിരപ്പെടുത്തുവാനായിരുന്നു ചെന്നിട്ടു പാത്രിയർക്കീസിനെ സമ്മതിപ്പിക്കയും ചെയ്തു. എന്നിട്ടും തിരിച്ചു വന്നപ്പോൾ നവീകരണം നിഷേധിച്ചുപോലും. ആകപ്പാടെ എം. ജെ. സി. ബഹുരസികൻ തന്നെ എന്നു പറഞ്ഞാൽ കഴിഞ്ഞു.

## ഒരുസമ്മാനം നല്കുതൽ

ഏ. പെ. പെ. ബ. മാർദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകളുടെ ആജ്ഞയിലും സംരക്ഷണയിലും കോട്ടയത്തു താഴത്തങ്ങാടിയിൽ ഒരു ഇംഗ്ലീഷ പള്ളിക്കൂടം നടത്തിവരുന്ന വിവരം വായനക്കാർ അറിഞ്ഞിരിക്കുമല്ലൊ. ഇവിടെയുള്ള സുറിയാനി ക്രിസ്ത്യാനി ധനികന്മാരിൽ ഒരുവനായ കരിശുംമൂട്ടിൽ ചെറിയാൻ അവർകളാൽ സ്വന്തചിലവുമ്മേൽ വലുതായി ഒരു കെട്ടിടം തീൎപ്പിച്ചിട്ടു ഏകദേശം നാലാറുവൎഷമായി. ഈ കെട്ടിടത്തിൽ ഇംഗ്ലീഷ വിദ്യാഭ്യാസം സുറിയാനിക്കാരുടെ വകയായി നടത്തിക്കുവാൻ ആകാലത്തു വലിയ വ്യവഹാരങ്ങളാലും അന്യജോലികളാലും കുഴഞ്ഞിരുന്ന തിരുമനസ്സിലെക്കു സൌകൎയ്യം ഇല്ലാഞ്ഞതിനാൽ ഉടമസ്ഥൻ തല്ക്കാലത്തെക്കു ബ. കൊശി ആൎച്ചുഡീക്കൻ അവർകളെ ഏല്പിച്ചു. അദ്ദേഹം രണ്ടുമൂന്നു വൎഷത്തോളം പഠിത്വം നടത്തിയിരുന്ന അനന്തരം സുറിയാനിക്കാരുടെ പാഠകശാലയായി നടത്തികണമെന്നു ആഗ്രഹിച്ചു ൧൮൯൨ ജനുവരിമാസത്തിൽ കെട്ടിടം ഒഴിപ്പിച്ചു. അൎക്കദയാക്കൊൻ തന്റെ അദ്ധ്യാപകന്മാരെയും കുട്ടികളെയും വെറൊരു സ്ഥലത്തേക്കു മാറ്റികൊണ്ടുപൊകയും ഈ കെട്ടിടത്തിൽ മെത്രാപ്പോലീത്താ തിരുമനസ്സിലെ വകയായി ഒരുസ്കൂൾ സ്ഥാപിക്കയുംചെയ്തു. അപ്പോൾ ഇതെസംബന്ധിച്ചു ആൎച്ചുഡീക്കൻ മുഖാന്തരം ഒരു ദുർവ്യവഹാരം ഉണ്ടാകുകയും മജിസ്ത്രേട്ടിൽ മെത്രാപ്പോലീത്താ അവർകളുടെ കക്ഷിയെ ശിക്ഷിക്കയുംചെയ്തു. എന്നാൽ ഹൈക്കോടതി ആവിധിയെയും ശിക്ഷയെയും റദ്ദചെയ്തു വ്യവഹാരം ഉണ്ടായിട്ടും പഠിത്വത്തിൽ വീഴ്ച വരുത്തിയില്ലാ. അന്നുമുതൽ നാലാംക്ലാസ്സുവരെ നാലുക്ലാസുകളും നാലുവാദ്ധ്യന്മാരും വച്ചു ക്രമമായി നടത്തിവരുന്നു.

പോയാണ്ടത്തെ വാൎഷികപരീക്ഷയിൽ ജയംപ്രാപിച്ച കുട്ടികൾക്കു സമ്മാനം കൊടുക്കുവാനായി ടി മാസം ൧൩- ശനിയാഴ്ച ൩ൽമണിക്കു ടി പള്ളിക്കൂടത്തിൽ ഒരുയോഗം കൂടിയിരുന്നു. അഗ്രാസനാധിപത്യം വഹിച്ചതു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടായിരുന്നു. സ്ഥലത്തെ മാന്യന്മാരും ഗൃഹസ്ഥന്മാരുമായ അനേകം ആളുകളും സുറിയാനിപട്ടക്കാരും മാർദീവന്നാസ്യോസ സിമ്മനാരിയിലെയും ചങ്ങനാശേരിപള്ളിക്കൂടത്തിലെയും ചിലവാദ്ധ്യന്മാരും കൂടാതെ മാർഅൽവാറീസമെത്രാപ്പോലീത്താ അവർകൾ മുൻസിപ്പു നാരായണൻതമ്പി അവർകൾ റെവറന്തു തൊംസൻസായ്പു അവർകൾ ബ. സ്ലീബാശെമ്മാച്ചൻ അവർകൾ മനോരമപത്രാധിപർ അവർകൾ വിനോദിനിപത്രാധിപർ അവർകൾ മുതലായ പലരും ഹാജരുണ്ടായിരുന്നു. പള്ളിക്കൂടം പുഷ്പലതാദിതോരണങ്ങളാലും കൊടികളാലും അലങ്കരിച്ചിരുന്നു. യോഗക്കാരെ രസിപ്പിക്കുവാൻ റബെക്കു തംബെർ മുതലായ ചിലനേരംപോക്കുകളും ഉണ്ടായിരുന്നു. ആദ്യം ഒരു പ്രാൎത്ഥനകഴിച്ചശേഷം ൧-ാംവാദ്ധ്യാർ റിപ്പോൎട്ടുവായിച്ചു. വൎഷാന്ത്യപരീക്ഷയിൽ നൂറ്റുക്കു ൭൫ വീതം കുട്ടികൾ ജയം പ്രാപിച്ചിരിക്കുന്നതായി റിപ്പോൎട്ടിൽ കാണിച്ചിരിക്കുന്നതു ഗണം ഒരുപ്രശംസനീയമായ കാൎയ്യമെന്നു പറയേണ്ടിയിരിക്കുന്നു.

അനന്തരം ഓരോ സമുദായങ്ങളിൽ ഉള്ള കുട്ടികൾ അതാതു സമുദായത്താൽ തന്നെ വിദ്യ അഭ്യസിപ്പിക്കപ്പെടുന്നതു ഏറ്റവും ആവശ്യമാണെന്നു കാണിക്കുന്ന ഒരുചെറിയ പ്രസംഗം മനോരമപത്രാധിപർ പറഞ്ഞു. പിന്നാലെ റെവറന്തു തൊംസൻസായ്പു അവർകൾ ചെറിയ കുട്ടികളുടെ പഠിപ്പിൽ വളരെ ശുഷ്കാന്തിവെണമെന്നു കാണിച്ചുകുറെ ഗുണദോഷിച്ചു അതിന്റെശേഷം മുൻസിപ്പു അവർകൾ കൎണ്ണരസമായി ഒരുപ്രസംഗം കഴിച്ചയുടൻ ജയശാലികളായ കുട്ടികൾക്കുള്ള സമ്മാനങ്ങൾ മെത്രാപ്പോലീത്താ അവർകളാൽ നല്കപ്പെട്ടു അനന്തരം കുട്ടികളെ ദൈവഭയത്തിൽ വളൎത്തേണ്ട ആവശ്യം പ്രതിവാദിച്ചു അഗ്രാസനർ ഗുണദോഷിച്ചശേഷം ഒരുപ്രാൎത്ഥനയോടുകൂടി സംഘംപിരിഞ്ഞു. റെവറന്തു തൊംസൻസായ്പു അവർകൾ തന്റെ സ്വന്തചിലവുമ്മേൽ ഓരോക്ലാസിൽ വെദപുസ്തക പരീക്ഷയിൽ പ്രാഥമികന്മാരായ നാലുകുട്ടികൾക്കു ഓരോസമ്മാനം കൊടുക്കുകയുണ്ടായി. ആകപ്പാടെ ടിയോഗം വളരെ ഭംഗിയായി അവസാനിച്ചു. പള്ളിക്കൂടത്തിന്റെ തല്ക്കാലസ്ഥിതി വളരെ ശ്ലാഘനീയമായിരിക്കുന്നു. അതിനെ ഉന്നതസ്ഥിതിയിൽ കൊണ്ടുവരുവാൻ ഉറ്റുശ്രമിക്കുന്ന ൧-ാംവാദ്ധ്യാർ അവർകളെയും മാനേജർ മലയാളവിനോദിനി പത്രാധിപർ അവർകളെയും ഞങ്ങൾ ഏറ്റവും അഭിനന്ദിക്കുന്നു. സമുദായത്തിനു സ്വന്തം ചിലവുമ്മേൽ ഒരുനല്ലകെട്ടിടം ഉണ്ടാക്കി വിട്ടുതന്ന കരിശുംമൂട്ടിൽ ചെറിയാൻ അവർകളെ കണ്ടുപഠിക്കുവാൻ മറ്റുള്ള ഗൃഹസ്ഥന്മാരും പുറപ്പെടുന്നപക്ഷം സുറിയാനിസമുദായത്തിൽ ഒരുകാൎയ്യത്തിനും ക്ഷാമം ഉണ്ടാകുന്നതല്ലെന്നു തീൎച്ചയായി പറയാം.

# മലങ്കര ഇടവകപ്പത്രിക

വടക്കൻപറവൂർ ക്ലാസ ൧

അരീക്കൽ വറിയ്യൂ വക്കി
എടപ്പള്ളി കളങ്ങരെ വറിയ്യൂ പൌലൊ
ഈരാളി വറിയ്യൂ മാത്തു കത്തനാർ

ക്ലാസ്സ ൨

ഈരാളി കോരുത്തുവറീതു
കളങ്ങരെ പൌലൊ മാത്തു
മാണിയാടൻ പൌലൊ വറിയ്യൂ
കളങ്ങരെ ചാക്കയോഹന്നാൻ
അരീക്കൽ ചാക്കപൈലി
കളങ്ങരെ പൌലൊ ഇട്ടിമാത്തു
ഈരാളി വറിയ്യൂ വക്കി
കടവിൽ ക്രുരൻ വക്കി വറിയ്യൂ

ക്ലാസ്സ ൨

ഈരാളിൽ ചാക്ക വക്കി
മാണിയാറ വറിയ്യൂ പൌലൊ
കളങ്ങരെ അവരാ ഇട്ടിമാത്തു
മാണിയാറെ വറിയ്യൂ ചാക്ക
ടിയിൽ വക്കി കഞ്ഞവറിയ്യൂ
കളങ്ങരെ അവരാ പൌലൊ
മാണിയാറ വറിയ്യൂ വറിയ്യൂ
കളങ്ങരെ അവരാ വറിയ്യൂ
മാണിയാറ ചെറിയ്യൂ വറിയ്യൂ
മാണിയാറ വറിയ്യൂ കുഞ്ഞു
മാണിയാറവക്കി വറിയ്യൂ
ഈരാളി ചാക്കുഇട്ട്യേച്ചൻ
നമ്പീയത്തു വറിയ്യൂ ചാക്ക

കോട്ടയം ക്ലാസ്സ ൧

വെങ്കടത്തുലക്സന്ത്രയൊസുകത്തനാര
ഹൈക്കോട്ടുവക്കീൽ എം മാത്യൂ
എറികാട്ടുമാത്തു അയിപ്പ
ചിറക്കടവിൽ കോരളകോര
മാളെക്കൽ ചാണ്ടികുഞ്ചൻ
കൊച്ചുപുരയ്ക്കൽ അയിപ്പകൊച്ചയിപ്പ
കരോട്ടു ചെറിയാൻതൊമ്മി

൧ാം ക്ലാസ്സ

വെള്ളൂർ കൊച്ചമി ച്ചിാണ്ടികുഞ്ചൻ
പടിഞ്ഞാറെക്കരെ പുന്നൻകുഞ്ചൻ
പള്ളത്തുശേരിൽകോരകോര
ചേരിക്കൽ മാത്തൻകോര
കൊല്ലപറമ്പിൽ കുഞ്ചൻപുന്നൻ
പുത്തൻപറമ്പിൽഇട്ടിയവരാകോര
പടിഞ്ഞാറെപറമ്പിൽ ഉതുപ്പമാത്തു
കാഞ്ഞിരത്തിൽ ഇട്ടിയവിരാകുഞ്ചൻ
ചേരിക്കൽ മണപ്പുറത്ത മാത്തൻ ചുമ്മാര
മരങ്ങാട്ടിൽ പൊത്തൻചുമ്മാര
മുട്ടമ്പുറത്ത ഇട്ട്യപ്പഔസെപ്പ
കൊണ്ടാട്ടുപറമ്പിൽ പൊത്തൻചാക്കൊ
പള്ളത്തുശേരിൽ കോരതൊമ്മൻ
ഇല്ലിക്കൽ ഉലഹന്നാൻചാക്കൊ

൩ാം ക്ലാസ്സ

ഇലഞ്ഞിത്ര കുഞ്ചൻകുഞ്ചൻ

# മലങ്കര ഇടവകപ്പത്രിക

പുത്തൻപുരക്കൽ തൊമ്മികോര
ചേരിക്കൽമാത്തൻവറുഗീസ
കണ്ണുകൊഴത്ത ചെറിയ ഇട്ടിഅയിപ്പ

൬-ാം ക്ലാസ

ആഞ്ഞംമൂട്ടിൽ കൊച്ചെറിയ ചാക്കൊ
ആഴ്ലപ്പുത്രെ അവുസെപ്പുകൊര
പൂഴിപ്പ്രത്ത ഇട്ടിഅയിപ്പകൊച്ചുകുഞ്ഞു
വടക്കേട്ട ഉലഹന്നൻ പൊത്തൻ
കണ്ടഞ്ചിറ തയ്യൻകൊശി
കണ്ടഞ്ചിറ തയ്യൻവറുഗീസ
വെട്ടുപ്പുറമ്പിൽ കയ്യൻമാണി
വാഴപ്പുത്ര കോരകോര
പുത്തൻപറമ്പിൽ വറുഗീസഇട്ടി
വാഴയിച്ചെരിൽ ഠരംശൊ ചാണ്ടി
വല്യവീട്ടിൽപറമ്പിൽ വക്കിമാണി
പാറകുളത്തിൽ വറുഗീസമാണി
മാളെക്കൽ ശീവറുഗീസ ഇട്ടിക്കുരുവിള
ചക്കാലയിൽ ഇട്ടിചാക്കൊ
കുന്നക്കാട്ടുനിന്നും പെരികാട്ടുപാക്കുന്ന മത്തായിമാണി
കിഴക്കാലിൽ കുരുവിളമത്തായി
മണ്ണാട്ടുമഠത്തിൽ ഉണ്ണുട്ടികയ്യൻ
മഴവഞ്ചേരിൽ തൊമ്മാസമത്തായി. മാക്കാംകുന്ന
തൊപ്പിൽ ലൂക്കാസകോറി- തെക്കൻപറവൂർ

## പരസ്യം

കോട്ടയത്തു സിമ്മനാരിയിൽ മാർ തോമ്മാസ് അച്ചുക്കൂട്ടം വക എല്ലാ പുസ്തകങ്ങളും ബുക്കഡിപ്പൊആയി വില്ക്കുന്നതിനു താഴെപറയുന്ന വിവരംപറയുന്ന ആളുകൾവശം ഏല്പിച്ചിരിക്കുന്നതിനാൽ ആവശ്യപ്പെടുന്നവർ ആവക സ്ഥലങ്ങളിൽ അപേക്ഷിച്ചാൽ കിട്ടുന്നതാകുന്നു.

കുന്നംകുളം --- പനയ്ക്കൽ കുഞ്ഞൻമാത്തുച്ചമ്മാര അവർകൾ-

മുളന്തുരുത്തി--- മാർതോമ്മാസ് സ്ക്രൂൾ ഹെഡമാസ്ററർ ററി എം- ചാക്കൊ അവർകൾ

പാമ്പാക്കുടെ --- ദി- ശ്രീ- മലങ്കരെ മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾ.

തിരുവല്ലാ -- ചാലക്കുഴിയിൽ ഗബ്രിയേൽ മക്കുഅവർകൾ

എന്നു മാനേജർ-

## മലങ്കര ഇടവകപ്പത്രിക.

### പത്രിക വിലവിവരം.

| | ബ്രിട്ടീഷ | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൨ |
| ഒററപ്രതിക്കു | | ,, | ൪ |

### പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧ |

## NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായൊ തപാൽസ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വകവെച്ചുതരേണ്ടതാകുന്നു.

### പരസ്യം.

മലങ്കരസുറിയാനി സുവിശേഷസംഘംവകക്കു ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പററുന്നതിനു സിക്രട്ടറി സ്നേഹപുരസ്സരം കാത്തിരിക്കുന്നു.

### വിഷപ്പട്ടി കടിക്കുന്നതിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീരിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ കോട്ടയത്തു സുറിയാനി സെമ്മനാരിയിൽ വില്പാനുണ്ടു. ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങികൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MARTHOMAS PRESS

KOTTAYAM